**മധുരമായ കുട്ടികളേ – പ്രശ്നങ്ങളിൽ ആശയക്കുഴപ്പത്തിൽ വരുന്നതിന് പകരം മന്മനാഭവയാകൂ, ബാബയേയും സമ്പത്തിനേയും ഓർമ്മിക്കൂ, പവിത്രമാകൂ, പവിത്രമാക്കൂ.**

ചോദ്യം :– ശിവബാബ നിങ്ങൾ കുട്ടികളെ കൊണ്ട് തന്റെ പൂജ ചെയ്യിക്കുന്നില്ല എന്തുകൊണ്ട് ?

ഉത്തരം :– ബാബ പറയുന്നു– ബാബ നിങ്ങളുടെ വിശ്വസ്ത സേവകനാണ്. നിങ്ങൾ കുട്ടികൾ ബാബയുടെ അധികാരികളാണ്. ബാബ നിങ്ങൾ കുട്ടികളെ നമസ്കരിക്കുന്നു. ബാബ നിരഹങ്കാരിയാണ്. കുട്ടികൾക്കും ബാബയ്ക്ക് സമാനമാകണം. ബാബ നിങ്ങൾ കുട്ടികളെ കൊണ്ട് തന്റെ പൂജ എങ്ങനെ ചെയ്യിക്കും. നിങ്ങൾക്ക് കഴുകുന്നതിന് വേണ്ടി ബാബയ്ക്ക് കാലുകൾപോലും ഇല്ല. നിങ്ങൾക്ക് ഈശ്വരീയ സേവകരായി വിശ്വസേവനം ചെയ്യണം.

ഗീതം :– ദുർബ്ബലനുമായിട്ട് ബലവാന്റെ യുദ്ധം........

ഓംശാന്തി. നിരാകാര ശിവഭഗവാനുവാച . ശിവബാബ നിരാകാരനാണ് അതുപോലെ ഏതൊരു ആത്മാവാണോ ശിവബാബായെന്ന് പറയുന്നത് അവരും യഥാർത്ഥത്തിൽ നിരാകാരനാണ്. നിരാകാര ലോകത്തിൽ വസിക്കുന്നവരാണ്. ഇവിടെ പാർട്ട് അഭിനയിക്കുന്നതിന് വേണ്ടി സാകാരമായി. ഇപ്പോൾ നമ്മൾ എല്ലാവർക്കും കാലുകൾ ഉണ്ട്. കൃഷ്ണനും പാദം ഉണ്ട്.പാദം പൂജിക്കാറുണ്ടല്ലോ. ബാബ പറയുന്നു ബാബ അനുസരിക്കുന്നവനാണ്, നിങ്ങളെ കൊണ്ട് പാദം കഴുകിക്കുന്നതിന്, പൂജ ചെയ്യുപ്പിക്കുന്നതിന് ബാബയ്ക്ക് കാലുകൾ ഇല്ല. സന്യാസിമാർ പാദം കഴുകിപ്പിക്കാറില്ലേ. ഗൃഹസ്ഥികൾ പോയി അവരുടെ പാദം കഴുകുന്നു. കാലുകൾ മനുഷ്യർക്കാണ്. നിങ്ങളെകൊണ്ട് പാദ പൂജ ചെയ്യിപ്പിക്കുന്നതിന് ശിവബാബയ്ക്ക് പാദം ഇല്ല. ഇത് പൂജയുടെ സാധനമാണ്. ബാബ പറയുന്നു ബാബ ജ്ഞാനസാഗരനാണ്. ബാബ തന്റെ കുട്ടികളെകൊണ്ട് എങ്ങനെ പാദം കഴുകിക്കും? ബാബ പറയുന്നു വന്ദേമാതരം. മാതാക്കൾക്ക് പിന്നീട് എന്തുപറയണം? ധൈര്യത്തോടെ പറയണം ശിവബാബാ നമസ്തേ. ഏതുപോലെ സലാം മാലിക് എന്ന് പറയാറില്ലേ. അതിനാൽ ബാബയ്ക്ക് ആദ്യം നമസ്തേ പറയണം. പറയുന്നു ബാബ ഏററവും അനുസരണ യുള്ളവൻ. പരിധിയില്ലാത്ത സേവകൻ. എത്ര നിരഹങ്കാരിയും , നിരാകാരനുമാണ്. പൂജയുടെ കാര്യംപോലും ഇല്ല. ഏററവും സ്നേഹിയായ കുട്ടികൾ , സമ്പത്തിന് അവകാശികൾ അവരെകൊണ്ട് എങ്ങനെ പൂജ ചെയ്യിപ്പിക്കും? അതെ, ചെറിയ കുട്ടികൾ അച്ഛന്റെ പാദം വന്ദിക്കുന്നു എന്തുകൊണ്ടെന്നാൽ അച്ഛൻ ഉയർന്നതാണ്. പക്ഷേ വാസ്തവത്തിൽ അച്ഛൻ കുട്ടികളുടെ പോലും സേവകനാണ്. അറിയുന്നുണ്ട് കുട്ടികളെ മായ വളരെ കഷ്ടപ്പെടുത്തുന്നു. വളരെ കടുത്ത പാർട്ടാണ്. ഇനിയും വളരെ ദു:ഖം വരും.ഇതെല്ലാം പരിധിയില്ലാത്ത കാര്യമാണ് , അപ്പോഴാണ് പരിധിയില്ലാത്ത ബാബ വരുന്നത്. മററാരേയും ദാതാവ് എന്ന് പറയുവാൻ കഴിയില്ല, ഒരേയൊരു ബാബയാണ് ദാതാവ്. ബാബയോട് എല്ലാം യാചിക്കുന്നു. സാധു– സന്യാസിമാർ പോലും മുക്തി യാചിക്കുന്നു. ഭാരതത്തിൽ ഗൃഹസ്ഥികൾ ഭഗവാനോട് ജീവന്മുക്തി യാചിക്കുന്നു. അപ്പോൾ ദാതാവ് ഒന്നേയുള്ളൂ. പാടുന്നുമുണ്ട് സർവ്വരുടേയും സദ്ഗതി ദാതാവ് ഒന്നാണ്. സാധു സന്യാസിമാർ സ്വയം സാധന ചെയ്യുന്നു അപ്പോൾ മററുള്ളവർക്ക് എങ്ങനെ ഗതി – സദ്ഗതി നൽകും? മുക്തിധാം ജീവൻമുക്തിധാം രണ്ടിന്റേയും പ്രൊപ്രൈററർ ഒരേയൊരു ബാബയാണ്. ബാബ ഒരേയൊരു പ്രാവശ്യം തന്റെ സമയത്ത് വരുന്നു. ബാക്കി എല്ലാവരും ജനന – മരണ ചക്രത്തിൽ വരുന്നു. എപ്പോഴാണോ രാവണ രാജ്യം അവസാനിപ്പിക്കേണ്ടത് അപ്പോൾ ഒരു പ്രാവശ്യം ബാബ വരുന്നു. അതിനുമുൻപ് വരുന്നതേയില്ല. ഡ്രാമയിൽ പാർട്ട് ഇല്ല. ബാബ പറയുന്നു നിങ്ങൾ ബാബയിലൂടെ ബാബയെ ഇപ്പോൾ തിരിച്ചറിഞ്ഞു. മനുഷ്യർ അറിയുന്നില്ല അതിനാൽ പറയുന്നു സർവ്വവ്യാപി.

ഇപ്പോൾ രാവണരാജ്യമാണ്. ഭാരതവാസികൾ തന്നെയാണ് രാവണനെ കത്തിക്കുന്നത്. ഇതിലൂടെ തെളിയിക്കപ്പെടുന്നത് രാവണരാജ്യവും രാമരാജ്യവും ഭാരതത്തിലാണ്. ഈ കാര്യങ്ങൾ രാമരാജ്യം സ്ഥാപിക്കുന്ന ബാബ തന്നെ മനസിലാക്കി തരുന്നു, അതായത് ഇപ്പോൾ രാവണരാജ്യമാണ്, ഇത് ആര് മനസിലാക്കി തരുന്നു. നിരാകാരനായ ശിവ ഭഗവാനുവാച. ആത്മാക്കളെ ശിവൻ എന്ന് പറയില്ല. ആത്മാക്കളെല്ലാം സാളിഗ്രാം ആണ്. ശിവൻ എന്ന് ഒന്നിനേയാണ് പറയുന്നത്. സാളിഗാം അനേകമുണ്ട് .ഇത് രുദ്ര ജ്ഞാനയജ്ഞമാണ്. ഈ ബ്രാഹ്മണർ ഏതൊരു യജ്ഞമാണോ രചിക്കുന്നത് , അതിൽ ഒരു വലിയ ശിവലിംഗവും അനേകം ചെറിയ – ചെറിയ സാളിഗ്രാമും ഉണ്ടാക്കി പൂജിക്കുന്നു. വർഷാവർഷം ദേവിമാരുടെ പൂജയുണ്ടാകുന്നു. ഇവിടെ ദിവസവും മണ്ണുകൊണ്ട് മൂർത്തിയെ ഉണ്ടാക്കുന്നു പിന്നീട്

പൂജിക്കുന്നു. രുദ്രന് വളരെ ആദരവ് ലഭിക്കുന്നു. സാളിഗ്രാം ആരാണ് , ഒരാൾക്കും അറിയില്ല. നിങ്ങൾ ശിവശക്തി സേന പതിതരെ പാവനമാക്കുന്നു. ശിവന് പൂജ ലഭിക്കുന്നു. സാളിഗ്രാം എവിടെ പോയി? അതിനാൽ ഒരുപാട് മനുഷ്യർ രുദ്ര യജ്ഞം രചിച്ച് സാളിഗ്രാമിനെ പൂജിക്കുന്നു. ശിവബാബയോടൊപ്പം കുട്ടികളും പരിശ്രമിച്ചു. ശിവബാബയുടെ സഹായികളാണ് കുട്ടികൾ. അവരെ പറയുന്നു ഈശ്വരീയ സേവകർ. സ്വയം നിരാകാരനും ഏതെങ്കിലും ശരീരത്തിൽ വരുമല്ലോ.സ്വർഗ്ഗത്തിൽ സേവനത്തിന്റെ ആവശ്യം ഇല്ല. ശിവബാബയും പറയുന്നു നോക്കൂ ഇതെന്റെ സഹായി കുട്ടികൾ. നമ്പർവാർ ആണല്ലോ. എല്ലാവരുടേയും പൂജ ഉണ്ടാകില്ല. ഈ യജ്ഞവും ഭാരതത്തിലാണ്. ഈ രഹസ്യം ബാബ മനസിലാക്കിതരുന്നു. ആ ബ്രാഹ്മണർ അഥവാ സേഠുമാർ ഇത് അറിയുന്നതേയില്ല. വാസ്തവത്തിൽ ഇത് രുദ്രജ്ഞാന യജ്ഞമാണ്. കുട്ടികൾ പവിത്രമായി ഭാരതത്തെ സ്വർഗ്ഗമാക്കുന്നു. ഇത് വളരെ വലിയ ഹോസ്പിററൽ ആകുന്നു, ഇവിടെ യോഗത്തിലൂടെ നമ്മൾ എവർഹെൽത്തിയാകുന്നു. ബാബ പറയുന്നു ബാബയെ ഓർമ്മിക്കൂ. യോഗം മുറിക്കുന്ന ആദ്യ നമ്പർ വികാരം ദേഹ – അഹങ്കാരമാണ്. ശരീരബോധമുണ്ടെങ്കിൽ ബാബയെ മറക്കുന്നു, പിന്നീട് മററു വികാരങ്ങളും വരുന്നു. നിരന്തരം യോഗം ചെയ്യുന്നതിൽ പരിശ്രമമുണ്ട്. മനുഷ്യർ കൃഷ്ണനെ ഭഗവാനെന്ന് മനസിലാക്കി പൂജിക്കുന്നു. പക്ഷേ കൃഷ്ണന്റെ പാദം പൂജിക്കുന്നതിന് അദ്ദേഹം പതീത – പാവനൻ അല്ല. ശിവനാണെങ്കിൽ പാദം ഇല്ല. ആ ബാബ വന്ന് മാതാക്കളുടെ സേവകനായിട്ട് പറയുന്നു ബാബയേയും , സ്വർഗ്ഗത്തേയും ഓർമ്മിക്കൂ എങ്കിൽ നിങ്ങൾ 21 – ജന്മത്തേയ്ക്ക് രാജ്യം ഭരിക്കും. 21 – തലമുറ പാടുന്നുമുണ്ട് . മററു ധർമ്മത്തിൽ ഇത് പാടുന്നില്ല. മററു ധർമ്മത്തിലുള്ളവർക്ക് 21 – ജന്മത്തേയ്ക്ക് സ്വർഗ്ഗത്തിന്റെ ചക്രവർത്തി പദം ലഭിക്കുന്നില്ല. ഇതും ഡ്രാമ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ദേവതാ ധർമ്മത്തിലുള്ളവർ ആരാണോ മററ് ധർമ്മത്തിലേയ്ക്ക് കൺവർട്ട് ചെയ്തത് അവർ പിന്നീട് തിരിച്ചുവരും. സ്വർഗ്ഗത്തിലെ സുഖം അപരം അപാരമാണ്. പുതിയ ലോകം , പുതിയ കെട്ടിടത്തിൽ നല്ല സുഖമായിരിക്കും. കുറച്ച് പഴയതാകുന്നതിലൂടെ എന്തെങ്കിലും കേടുപാടുകൾ സംഭവിക്കുന്നു, പിന്നീട് റിപ്പയർ ചെയ്യേണ്ടി വരുന്നു. ഏതുപോലെ ബാബയുടെ മഹിമ അപരം അപാരമാണ് അതുപോലെ സ്വർഗ്ഗത്തിന്റെ മഹിമയും അപരം അപാരമാണ്, അതിന്റെ അധികാരിയാകുന്നതിനു വേണ്ടി നിങ്ങൾ പരിശ്രച്ചുകൊണ്ടിരിക്കുന്നു. വേറെ ആർക്കും സ്വർഗ്ഗത്തിന്റെ അധികാരിയാകുവാനേ കഴിയില്ല.

നിങ്ങൾ കുട്ടികൾ അറിയുന്നുണ്ട് വിനാശത്തിന്റെ ദൃശ്യം വളരെ ഭയാനകമായിരിക്കും. അതിനുമുൻപ് ബാബയിൽ നിന്ന് സമ്പത്ത് എടുക്കണം. ബാബയും പറയുന്നു ഇപ്പോൾ ബാബയുടെതാകൂ അർത്ഥം ഈശ്വരീയ മടിത്തട്ട് എടുക്കൂ. ശിവബാബ ഉയർന്നവനാണല്ലോ. അതിനാൽ നിങ്ങൾക്ക് പ്രാപ്തിയും വളരെയുണ്ട്. സ്വർഗ്ഗത്തിലെ സുഖം അപരം അപാരമാണ്. പേര് കേൾക്കുമ്പോൾ തന്നെ വായിൽ വെള്ളം ഊറും. പറയാറുണ്ടല്ലോ ഇന്ന ആൾ സ്വർഗ്ഗത്തിൽ പോയി. സ്വർഗ്ഗം പ്രിയപ്പെട്ടതായി തോന്നുന്നില്ലേ. ഇത് നരകമാണ്, എപ്പോൾവരെ സത്യയുഗം വരുന്നില്ലയോ അപ്പോൾവരെ ആർക്കും സ്വർഗ്ഗത്തിൽ പോകുവാനേ കഴിയില്ല. ബാബ മനസിലാക്കി തരുന്നു ഈ ജഗദംബ സ്വർഗ്ഗത്തിലെ മഹാറാണി ലക്ഷ്മിയാകുന്നു,അതുപോലെ പിന്നീട് കുട്ടികളും നമ്പർവാർ ആകുന്നു. മമ്മ – ബാബ വളരെ ഉയർന്ന പുരുഷാർത്ഥം ചെയ്യുന്നു. കേവലം ലക്ഷ്മി – നാരായണൻ മാത്രമല്ല കുട്ടികളും രാജ്യം ഭരിക്കുമല്ലോ. അതിനാൽ ബാബ വന്ന് മനുഷ്യനെ ദേവതയാക്കുന്നു, പഠിപ്പിക്കുന്നു. ഒരുപക്ഷേ കൃഷ്ണൻ ദേവതയാക്കുന്നു എന്നു പറയുന്നു എങ്കിലും കൃഷ്ണനെ ദ്വാപരയുഗത്തിലേക്ക് കൊണ്ടുപോയി. ദ്വാപരയുഗത്തിൽ ദേവതമാർ ഉണ്ടാകുന്നതേയില്ല. സന്യാസിക്കും പറയുവാൻ കഴിയില്ല അതായത് നമ്മൾ സ്വർഗ്ഗത്തിൽ പോകുവാനുള്ള വഴി പറഞ്ഞുതരുന്നു. അതിന് ഭഗവാൻ തന്നെ വേണം. പറയുന്നുമുണ്ട് മുക്തി – ജീവൻമുക്തിയുടെ വാതിൽ കലിയുഗത്തിന്റെ അന്ത്യത്തിൽ തുറക്കും. ഇത് രുദ്ര ജ്ഞാന യജ്ഞമാണ്. ബാബ ശിവൻ, രുദ്രൻ; നമ്മൾ സാലിഗ്രാം. ഇതെല്ലാം ശരീരധാരിയാണ്. ബാബ ശരീരം ലോൺ എടുത്തിരിക്കുന്നു. ഇവരെല്ലാം ബ്രാഹ്മണരാണ്. ബ്രാഹ്മണരിൽ അല്ലാതെ ഈ ജ്ഞാനം വേറെയാരിലും ഇല്ല. ശൂദ്രരിലും ഇല്ല. സത്യയുഗത്തിൽ ദേവീ – ദേവതമാർ പവിഴ ബുദ്ധിയുള്ളവരായിരുന്നു , വീണ്ടും ബാബ അങ്ങനെയാക്കുന്നു. സന്യാസി ഒരാളെയേയും പവിഴ ബുദ്ധിയുള്ളവരാക്കുന്നില്ല. സ്വയം പവിത്രമായിരിക്കുന്നു എങ്കിൽപോലും അസുഖം വരുന്നു. സ്വർഗ്ഗത്തിൽ ഒരിക്കലും അസുഖം വരില്ല. അവിടെ അപാര സുഖമാണ് , അതിനാൽ ബാബ പറയുന്നു പൂർണ്ണമായും പുരുഷാർത്ഥം ചെയ്യൂ. മൽസരം ആണല്ലോ. ഇത് രുദ്ര മാലയിൽ കോർക്കുവാനുള്ള മൽസരമാണ്. ഞാൻ ആത്മാവിന് യോഗത്തിന്റെ ഓട്ട മൽസരം നടത്തണം. എത്ര യോഗം ചെയ്യുന്നു അതിലൂടെ മനസിലാക്കുവാൻ സാധിക്കും ആത്മാവ് എത്ര തീവ്രമായി ഓടുന്നു. അവരുടെ വികർമ്മം വിനാശമായികൊണ്ടിരിക്കും. നിങ്ങൾ ഉണരുമ്പോഴും , ഇരിക്കുമ്പോഴും ,നടക്കുമ്പോഴും മററും യാത്ര ചെയ്യൂ.ബുദ്ധിയോഗത്തിന്റെ വളരെ നല്ല യാത്രയാണിത്.നിങ്ങൾ പറയുന്നു – സ്വർഗ്ഗത്തിന്റെ അപരം അപാരമായ സുഖം നേടുന്നതിനു വേണ്ടി എന്തുകൊണ്ട് പവിത്രമായി ഇരുന്നുകൂടാ. നമ്മളെ മായ ഇളക്കുകയേയില്ല. അങ്ങനെ പ്രതിജ്ഞ ചെയ്യണം. അന്തിമ ജന്മമാണ്, തീർച്ചയായും മരിക്കണം, പിന്നെ

എന്തുകൊണ്ട് ബാബയിൽ നിന്ന് സമ്പത്ത് എടുത്തുകൂടാ.എത്ര കുട്ടികളാണ് ബാബയ്ക്ക് ഉള്ളത്. പ്രജാപിതാവ് , അപ്പോൾ തീർച്ചയായും പുതിയ രചന രചിക്കും. പുതിയ രചന ബ്രാഹ്മണരുടേതാകുന്നു. ബ്രാഹ്മണർ ആത്മീയ സോഷ്യൽ വർക്കേഴ്സാണ്. ദേവതമാർ പ്രാപ്തി അനുഭവിക്കുന്നവരാണ്. നിങ്ങൾ ഭാരതത്തിന്റെ സേവനം ചെയ്യുന്നു അതിനാൽ നിങ്ങൾ സ്വർഗ്ഗത്തിന്റെ അധികാരിയാകുന്നു. ഭാരതത്തിന്റെ സേവനം ചെയ്യുന്നതിലൂടെ എല്ലാവരുടേയും സേവനം നടക്കുന്നു. ഇത് രുദ്ര ജ്ഞാന യജ്ഞമാണ്. രുദ്രനെന്ന് കൃഷ്ണനെയല്ല ശിവനെയാണ് പറയുന്നത്. കൃഷ്ണൻ സത്യയുഗത്തിലെ രാജകുമാരനാണ്. അവിടെ യജ്ഞവും ഒന്നും തന്നെയില്ല. ഇപ്പോൾ രാവണരാജ്യം. ഇതെല്ലാം അവസാനിക്കും. പിന്നീട് രാവണന്റെ കോലം ഉണ്ടാക്കുന്നില്ല. ബാബ വന്ന് ഈ ചങ്ങലകളിൽ നിന്നും മുക്തമാക്കുന്നു. ഈ ബ്രഹ്മാവിനെപോലും ചങ്ങലയിൽ നിന്നും മുക്തമാക്കുകയാണല്ലോ. പുരാണങ്ങൾ പഠിച്ച് – പഠിച്ച് അവസ്ഥ എന്തായി. അതിനാൽ ബാബ പറയുന്നു – കുട്ടികളേ ഇപ്പൊൾ ബാബയെ ഓർമ്മിക്കൂ. ബാബയെ ഓർമ്മിക്കുന്നതിനുള്ള ധൈര്യം ഇല്ല. പവിത്രമാകുന്നില്ല, ആവശ്യമില്ലാത്ത ചോദ്യം ചോദിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ബാബ പറയുന്നു മന്മനാഭവ. ഒരുപക്ഷേ ഏതെങ്കിലും കാര്യത്തിൽ കുരുങ്ങുന്നുവെങ്കിൽ അതിനെ ഉപേക്ഷിക്കൂ, മന്മനാഭവ. അങ്ങനെയുമല്ല , അതായത് ചോദ്യത്തിന് പ്രതികരണം ലഭിച്ചില്ലായെങ്കിലും പഠിത്തം ഉപേക്ഷിക്കരുത്. പറയുന്നു – ഭഗവാനാണ് പിന്നെ എന്തുകൊണ്ട് റെസ്പോൺസ് ചെയ്തില്ല? ബാബ പറയുന്നു നിങ്ങളുടെ കർത്തവ്യമാണ് ബാബയേയും സമ്പത്തിനേയും ഓർമ്മിക്കുക. ചക്രത്തേയും ഓർമ്മിക്കണം.ത്രിമൂർത്തിയും ചക്രവും കാണിക്കുന്നു. എഴുതുന്നു – സത്യമേവ ജയതേ പക്ഷേ അർത്ഥം മനസിലാക്കുന്നില്ല. നിങ്ങൾക്ക് മനസിലാക്കികൊടുക്കുവാൻ പററും – ശിവബാബയെ ഓർമ്മിക്കുമ്പോൾ സൂക്ഷ്മ വതനവാസി ബ്രഹ്മാ – വിഷ്ണു – ശങ്കരനും ഓർമ്മ വരും , സ്വദർശന ചക്രം ഓർമ്മിക്കുന്നതിലൂടെ വിജയിക്കുകയും ചെയ്യുന്നു. ജയതേ – അർത്ഥം മായയുടെ മേൽ വിജയം നേടുക. എത്ര അറിവിന്റെ കാര്യമാണിത്. ഇവിടുത്തെ നിയമമാണ് – ഹംസത്തിന്റെ സഭയിൽ കൊക്കിന് ഇരിക്കുവാനേ കഴിയില്ല. ആരാണോ സ്വർഗ്ഗത്തിലെ ദേവതയാകുന്ന ബി. കെ അവരുടെ മേൽ വളരെയധികം ഉത്തരവാദിത്തം ഉണ്ട്. ആദ്യം ഒരാൾ വരുമ്പോൾ എപ്പോഴും അവരോട് ഇത് ചോദിക്കൂ – ആത്മാവിന്റെ അച്ഛനെ അറിയുമോ? പ്രശ്നം ചോദിക്കുന്നവർക്ക് തീർച്ചയായും അറിയാം . സന്യാസിമാരും മറ്റും ഒരിക്കലും ഇങ്ങനെ ചോദിക്കില്ല. അവർക്ക് അറിയുന്നതേയില്ല. നിങ്ങൾ ഈ ചോദ്യം ചോദിക്കണം – പരിധിയില്ലാത്ത ബാബയെ അറിയുന്നുണ്ടോ? ആദ്യം എൻഗേജ്മെന്റ് നടത്തൂ. ബ്രാഹ്മണരുടെ കർത്തവ്യം തന്നെയിതാണ്. ബാബ പറയുന്നു – അല്ലയോ ആത്മാവേ, ബാബയോടൊപ്പം യോഗം വയ്ക്കൂ എന്തുകൊണ്ടെന്നാൽ ബാബയുടെ അടുത്ത് വരണം. സത്യയുഗീ ദേവീ – ദേവതമാർ വളരെക്കാലം വേർപെട്ടിരുന്നു അതിനാൽ ആദ്യമാദ്യം ജ്ഞാനവും അവർക്ക് തന്നെ ലഭിക്കും. ലക്ഷ്മി – നാരായണൻ 84 ജന്മം പൂർത്തിയാക്കി അപ്പോൾ ആദ്യം ജ്ഞാനവും അവർക്ക് ലഭിക്കണം.

മനുഷ്യസൃഷ്ടി വൃക്ഷത്തിന്റെ പിതാവ് ബ്രഹ്മാവും ആത്മാക്കളുടെ പിതാവ് ശിവനും ആകുന്നു. അപ്പോൾ അച്ഛനും , മുത്തച്ഛനും ആയില്ലേ. നിങ്ങൾ ബാബയുടെ പേരകുട്ടികൾ. ബാബയിൽ നിന്ന് നിങ്ങൾക്ക് ജ്ഞാനം ലഭിക്കുന്നു. ബാബ പറയുന്നു ഞാൻ എപ്പോൾ നരകത്തിൽ വരുന്നുവോ അപ്പോൾ സ്വർഗ്ഗം രചിക്കും. ശിവ ഭഗവാനുവാച – ലക്ഷ്മി – നാരായണൻ ത്രികാലദർശിയല്ല. അവരിൽ ഈ രചയിതാവിന്റേയും , രചനയുടേയും ജ്ഞാനം ഇല്ല. പിന്നെ എങ്ങനെ പരമ്പരയായി വരും? മരണം ഇതാ വന്നു – ഇത് വെറുതേ പറഞ്ഞുകൊണ്ടിരിക്കുന്നു ഇങ്ങനേയും ചിലർ മനസിലാക്കുന്നു. ഒന്നു സംഭവിക്കുന്നില്ല. ഇതിന്റെ മേൽ ഒരു ഉദാഹരണവും കാണിക്കുന്നുണ്ടല്ലോ – പറഞ്ഞു, പുലി വരുന്നേ, പുലി വരുന്നേ, പക്ഷേ പുലി വന്നില്ല. അവസാനം ഒരു ദിവസം പുലി വന്നു , എല്ലാ ആടുകളേയും ഭക്ഷിച്ചു. ഈ കാര്യങ്ങൾ എല്ലാം ഇവിടുത്തേതാണ്. ഒരു ദിവസം കാലൻ വിഴുങ്ങും , പിന്നെ എന്തു ചെയ്യും ? ഭഗവാന്റെ എത്ര ഉയർന്ന യജ്ഞമാണ്. പരമാത്മാവിനല്ലാതെ ഇത്രയും വലിയ യജ്ഞം ആർക്കും രചിക്കുവാൻ കഴിയില്ല. ബ്രഹ്മാവംശി ബ്രാഹ്മണൻ എന്നു പറഞ്ഞ് പവിത്രമാകുന്നില്ലായെങ്കിൽ അവർ മരിച്ചു. ശിവബാബയോട് പ്രതിജ്ഞ ചെയ്യണം. മധുരമായ ബാബാ , സ്വർഗ്ഗത്തിന്റെ അധികാരിയാക്കുന്ന ബാബാ, ഞാൻ താങ്കളുടേതാണ്, അന്തിമ സമയം വരെ താങ്കളുടേതായി തന്നെ ഇരിക്കും. അങ്ങനെയുള്ള ബാബയെ അഥവാ സാജനെ വിട ചൊല്ലുന്നുവെങ്കിൽ മഹാരാജാവ് – മഹാറാണി ആകുവാൻ കഴിയില്ല. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

**ധാരണക്കുള്ള മുഖ്യസാരം –**

1) സത്യമായ ഈശ്വരീയ സേവകരായി ഭാരതത്തെ സ്വർഗ്ഗമാക്കുന്നതിൽ പവിത്രതയുടെ സഹായം ബാബയ്ക്ക് നൽകണം. ആത്മീയ സോഷ്യൽ വർക്കർ ആകണം.

2) ഒരുപ്രകാരത്തിലുമുള്ള പ്രശ്നങ്ങളിൽ കുടുങ്ങി പഠിത്തം ഉപേക്ഷിക്കരുത്. പ്രശ്നങ്ങളെ ഇല്ലാതാക്കി ബാബയേയും , സമ്പത്തിനേയും ഓർമ്മിക്കണം.

**വരദാനം :- ധൈര്യം , ഉൽസാഹം ഇതിലൂടെ ഓരോ കാര്യത്തിലും സഫലത പ്രാപ്തമാകുന്നവരായ മഹാൻ ശക്തിശാലി ആത്മാവായി ഭവിക്കൂ.**

ഭക്തിയിലും പറയുന്നു - ധൈര്യം , ഉൽസാഹം പൊടിയെ പോലും ധനമാക്കുന്നു. താങ്കളിൽ ഒരുപക്ഷേ ധൈര്യവും ഉൽസാഹവും ഉണ്ടെങ്കിൽ മററുള്ളവരും താങ്കളുടെ സഹയോഗിയാകും. ധനത്തിന്റെ കുറവ് ഉണ്ടെങ്കിൽ ഉൽസാഹം എവിടുന്നെങ്കിലും ധനത്തെ ആകർഷിച്ചുകൊണ്ടുവരും. സഫലതയെ പോലും ആകർഷിച്ചു കൊണ്ടുവരും. അതിനാൽ ആരാണോ നിമിത്ത ആത്മാക്കൾ അവരുടെ കർത്തവ്യമാണ് സ്വയം ഉൽസാഹത്തിൽ ഇരിക്കുക, മററുള്ളവർക്കും ഉൽസാഹം നൽകുക. ഇപ്പോൾ താങ്കൾ അങ്ങനെ ഉൽസാഹത്തിൽ ഇരിക്കൂ,അപ്പോൾ താങ്കളുടെ ജഡ ചിത്രത്തിലും സദാ പുഞ്ചിരിക്കുന്ന ശക്തിശാലി മുഖം കാണും.

**സ്ലോഗൻ :- ആരുടെ മേലാണോ ബാപ്ദാദയുടെ സ്നേഹത്തിന്റെ ഛത്രഛായയുള്ളത് അവരാണ് ഭാഗ്യവാൻ ആത്മാവ്.**

ka/-